


ആസ്ട്രേലിയയുടെ വടക്കുകിഴക്കു ഭാഗത്തുള്ള ഒരു സ്ഥലത്തു് നടന്നതായി രേഖപ്പെടുത്തിയിട്ടുള്ള ഒരു കഥ പറയട്ടെ? വെറും കെട്ടുകഥയല്ല; സംഭവകഥയാണു്!

പതിനേഴും പതിനാലും വയസ്സുള്ള രണ്ടു സഹോദരന്മാർ, മുമ്പു അധികം ആളുകൾ ഉപയോഗിച്ചിട്ടില്ലാത്ത ഒരു വെളിമ്പ്രദേശത്തു്, വളത്തുനായുമൊത്തു് വെറുതെ നടക്കുകയായിരുന്നു. അകലത്തേക്കു നോക്കിക്കൊണ്ടു് പട്ടി കുരയ്ക്കാൻ തുടങ്ങി. കാരണമെന്തെന്നറിയാൻ ഒരാൾ തലയുയർത്തി നോക്കി. അപ്പോഴേയ്ക്കും പട്ടി കുതിച്ചു പാഞ്ഞു കഴിഞ്ഞു. അവിടെ അല്പം അകലെ അതാ നില്ക്കുന്ന ഒരു കാസവാരിയസ് പക്ഷി!

പിടികൂടാമെന്നു കൊതിച്ചായിരിക്കണം പട്ടി പക്ഷിയെ സമീപിച്ചതു്. പക്ഷേ പക്ഷി ഒന്നും ഗണ്യമാക്കിയില്ല എന്നമട്ടിൽ ഇരതേടി നടന്നു! പട്ടി വിട്ടില്ല! കുരച്ചുകൊണ്ടു് അതിനെ ആക്രമിച്ചു. പലായനം ചെയ്യുന്നതിനു പകരം പക്ഷി എന്താണു് ചെയ്തതെന്നോ? കൊടുത്തു ഒരു തൊഴി!

തൊഴിയേററു് പട്ടി നിലംപതിച്ചു ദയനീയമായി ഓരിയിടാനല്ലാതെ മറെറാന്നിനും അതിനു് കഴിവില്ലായിരുന്നു!

പട്ടിയുടെ ദയനീയമായ നിലവിളി കേട്ടപ്പോൾ സഹോദരന്മാർക്കു് അരിശം



മൂത്തു! രക്ഷിക്കാൻ നോക്കിയില്ലെങ്കിൽ പട്ടിയുടെ കഥ കഴിയും!

കയ്യിൽ കിട്ടിയ കമ്പും കല്ലും എടുത്തുകൊണ്ടു് സഹോദരന്മാർ പക്ഷിയുടെ സമീപത്തേയ്ക്കു് ഓടി. തങ്ങളെ കാണുമ്പോഴെങ്കിലും പക്ഷി കടന്നുകളയുമെന്നാണു് പ്രതീക്ഷിച്ചതു്. പക്ഷേ അതും ഉണ്ടായില്ല. പക്ഷിക്കു് കൂസലൊന്നുമില്ല.

പാഠം പഠിപ്പിച്ചിട്ടുതന്നെ കാര്യം! ഇളയയാൾ മുട്ടാളന്റെ മട്ടിൽ വടിയും വീശിക്കൊണ്ടു് അതിനോടടുത്തു.

പക്ഷി ഒരൊററച്ചാട്ടം!

ചാട്ടത്തിനിടയിൽ ഇളയയാളിനു കൊടുത്തു ഒരുഗ്രൻ ചവിട്ടു്! ചവിട്ടു കിട്ടിയതു് മുട്ടിനു മുകളിലായിരുന്നെങ്കിലും, ഊക്കു ഭയങ്കരമായിരുന്നു. അപ്പാടെ തടിപോലെ താഴെ വീണു! എഴുന്നേൽക്കാൻ നോക്കിയിട്ടു് നിർവ്വാഹമില്ല!

ഇത്രയുമായപ്പോൾ ചേട്ടനും സഹികെട്ടു. അയാൾ അരിശംകൊണ്ടു് പക്ഷിയെ തുലയ്ക്കാൻ വടിയുമായി അ

 Jan 15, 82

ട്ടത്തു.

അയാൾക്കും കിട്ടി, പക്ഷിയുടെ ഒരു ചവിട്ട്; കഴുത്തിനുതാഴെ! അതിന്റെ



## കോന്നിയൂർ ആർ. നരേന്ദ്രനാഥ്

ഊക്കുകൊണ്ട് രക്തധമനി പൊട്ടി രക്തം കുടുകുടാ പ്രവഹിച്ചു നിയന്ത്രണമില്ലാതെ അവൻ പാഞ്ഞു. അതു് മരണപ്പാച്ചിലായിരുന്നു. അധികദൂരം പോകാനും കഴിഞ്ഞില്ല. അവശനായി വീണു പിടഞ്ഞു!

ബഹളംകേട്ട് ആളുകൾ സഹായത്തിന് എത്തിയപ്പോഴേക്ക്, വീണവൻ നിശ്ചലനായിക്കഴിഞ്ഞിരുന്നു.

ഈ സമയംകൊണ്ട് പക്ഷി ഓടിപ്പോയി...

പക്ഷി ഓടിപ്പോയെന്നോ?

അതെ! അതിന് പറക്കാൻ കഴിവില്ല. ഓട്ടമാണ് ആത്മരക്ഷയ്ക്ക് സ്വീകരിക്കുന്ന നടപടി.

എന്താണ് ഈ പക്ഷിയെന്നോ? പറയാം:

കാഴ്ചയ്ക്ക് ഒരു ചെറിയ ഒട്ടകപ്പക്ഷിയെപ്പോലെ തോന്നും. ഏററവും കൂടുതൽ വലിപ്പം വയ്ക്കുമ്പോൾ, ആറടിയിലേറെ വരികയില്ല. നൂററിയമ്പതു റാത്തലോളം ഭാരം പ്രതീക്ഷിക്കാം. തൂവലില്ലാത്ത തലയിലെ കഷണ്ടിത്തൊലിയും കഴുത്തിൽ തൂങ്ങുന്ന തൊലിയും നീലനിറമാണ്. ബാക്കി തലഭാഗങ്ങൾ ചുവപ്പും. വലിപ്പവും ഉറപ്പുമുള്ള വ

# പൂങ്കോഴിയുടെ വരവ്

പൂങ്കോഴിയണ്ണൻ വരുന്നകണ്ടോ
അങ്കവാലാട്ടി വരുന്നകണ്ടോ!
ചേലെഴും ചെമ്പട്ടുതൊപ്പിയുണ്ടു്;
തങ്കക്കസവിന്റെ ചേലയുണ്ടു്.
അങ്കത്തിനേറെ തിടുക്കമുണ്ടു്;
അങ്കം പൊരുതാൻ മിടുക്കുമുണ്ടു്!
പൂങ്കോഴിയണ്ണൻ വരുന്നകണ്ടോ
അങ്കവാലാട്ടി വരുന്നകണ്ടോ!
'കൊക്കരക്കോ'-വെന്നു കൂവലുണ്ടു്
ചക്കിപ്പരുന്തിന്റെ നോട്ടമുണ്ടു്
താളത്തിലുള്ള നടത്തമുണ്ടു്
തത്തിക്കുണുങ്ങിയൊരോട്ടമുണ്ടു്!
പൂങ്കോഴിയണ്ണൻ വരുന്നകണ്ടോ
അങ്കവാലാട്ടി വരുന്നകണ്ടോ!

**സിപ്പി പള്ളിപ്പുറം**

ലിയ കൊക്ക്. തലയിൽ ഉയർന്നു നില്ക്കുന്ന കട്ടിയുള്ള കെട്ട്. ശരീരമാകെ കട്ടിയും കറുപ്പുമുള്ള തൂവൽ. ചിറകില്ല. ഓട്ടത്തിനു് മിടുമിടുക്കൻ. കഠിനമായ കാട്ടിൽക്കൂടിയും മണിക്കൂറിൽ മുപ്പതുനാഴിക വേഗത്തിൽ പായും! ശത്രുസംഹാരത്തിനു് സ്വീകരിക്കുന്നതു്, കുതിച്ചുചാടി തൊഴിക്കുകയോ ചവിട്ടി താഴത്തിടുകയോ ആയിരിക്കും. മൂന്നു വിരലുകളുണ്ടു്. മൂന്നിലും കൂർത്തു മൂർച്ചയുള്ള നഖങ്ങളും—ഇതാണു് കാസ്സുവാരിയസ് പക്ഷി!

വലിഞ്ഞുകയറി വഴക്കുണ്ടാക്കുന്ന വർഗ്ഗമല്ല അതു്. പാട്ടുനോക്കി പോകുന്നവർക്കു് ഭയപ്പെടാനുമില്ല. തീററിക്കു പോലും അന്യജീവികളെ ഹിംസിക്കാൻ തുനിയാറില്ല. സസ്യഭുക്കാണു്. അപൂർവ്വമായി വല്ല കീടപ്രാണികളെ വിഴുങ്ങിയെന്നുമിരിക്കും. പിടയ്ക്കാണു് പൂവനേക്കാൾ പൊലിപ്പു്. ആണാണു് അടയിരിക്കുന്നതും കുഞ്ഞുങ്ങളെ പോററി വളർത്തുന്നതും. ആള് താന്തോന്നിയായി തോന്നിയപോലെ നടക്കുന്നു!

കാസ്സുവാരിയസ് മൂന്നു ജാതികളുണ്ടു്. ഒന്നു്, നേരത്തെ പറഞ്ഞതുപോലെ ആസ്ത്രേലിയയിലും, ബാക്കിയുള്ളവ ന്യൂഗിനിയിലുമാണുള്ളതു്. പക്ഷിയുടെ ഇറച്ചിക്കും തൂവലിനും നല്ല വില കിട്ടും. അതുകൊണ്ടു് അതിനെ വേട്ടയാടുവാൻ മനുഷ്യർക്കു് താല്പര്യമാണു്; യഥാർത്ഥത്തിൽ മനുഷ്യൻ മാത്രമാണു് അതിന്റെ ശത്രു. അതുകൊണ്ടാണു് അതു് വർഗ്ഗനാശത്തിന്നിരയായിത്തീരുമോയെന്നു് പ്രകൃതിപ്രേമികൾ ഭയപ്പെടുന്നതു്.

—o—